മുപ്പതാമദ്ധ്യായം

# ബാലി, ത്യാങ്ക്പാമിത്ത്

പിറേറന്ന് ഉച്ചയ്ക്കു ഞാൻ 'എസ്. എസ്. റിയിൻസ്റ്റിൻ' കയറി സുരബായയിലേക്ക് പുറപ്പെട്ടുനിന്നു.

ഞാൻ ബാലിദ്വീപിനോട് വിടവാങ്ങുകയാണ്.

കലാധർമ്മവും, കലയും, ഉത്സവങ്ങളുംകൊണ്ട് നെയ്തെടുത്ത ജീവിതമണ്ഡലങ്ങളെ വിട്ടകലുകയാണ്.

കൃഷിയും കൈത്തൊഴിലും, പാട്ടും കൂത്തും, ഇണക്കിച്ചേർത്ത ആ ജീവിതപ്പൂമാലയുടെ ഗന്ധം എന്നെ മയക്കുന്നു... യന്ത്രയുഗത്തിന്റെ ഹുങ്കാരം മുഴങ്ങുന്നു... കപ്പലിന്റെ സൈറൺ!

ബാലി, ക്ഷമിക്കണം, ഞാൻ പോയ്‌വരട്ടെ.

ബാലി, ത്യാങ്ക്പാമിത്ത്!




★


N
ജാവാ കടൽ
കെട്ടപാങ്
ഗിലിമാനുക്ക്
ജമ്പ്രാണ
നെഗര
ജാവ
ഹിന്ദുമഹാസമുദ്രം
ബാലി

